# സരസ്വതീസൂക്തം





ഋഗ്വേദത്തിലെ ഏതാനും മന്ത്രങ്ങളുടെ സമാഹാരമാണ് ഈ സൂക്തം. സരസ്വതി പ്രവാഹമയിയാകുന്നു. ഗുരുവിൽനിന്ന് ശിഷ്യരിലേക്ക്, ജ്ഞാ നിയിൽനിന്ന് ജിജ്ഞാസുക്കളിലേക്ക് ആ ദേവി പ്രവഹിക്കുന്നു. സരസ്വ തിയിൽ (ജ്ഞാനത്തിൽ) മുങ്ങുന്നവരുടെ—ഒഴുകിപ്പോകുന്നവരുടെ—പ്രാർഥന യാണ് ഈ സൂക്തം. മഹാപണ്ഡിതനും ശതക്രതുവും (നൂറു വർഷം ജീവിച്ചി രുന്നയാൾ) ആയിരുന്ന ശ്രീപാദ ദാമോദര സാത്വളേകരുടെ ഭാഷ്യമാണ് ഇവിടെ ചേർത്തിരിക്കുന്നത്. ഈ ഏഴ് മന്ത്രങ്ങളുടെ ഋഷി, ദേവത, ഛന്ദസ്, സ്വരം എന്നിവ ഇപ്രകാരമാണ്:—

| | | ഋഷി | ദേവതാ | ഛന്ദസ് | സ്വരം |
|---|---|---|---|---|---|
| 1. | (ഋഗ്വേദം 1.3.10) | മധുഛന്ദാഃ | സരസ്വതീ | ഗായത്രീ | ഷഡ്ജഃ |
| 2. | ( ,, 1.3.11) | ,, | ,, | പിപീലികാമധ്യാഃ നിചൃദ്ഗായത്രീ | ,, |
| 3. | ( ,, 1.3.12) | ,, | ,, | ഗായത്രീ | ,, |
| 4. | ( ,, 6.61.4) | ഭരദ്വാജോ ബാർഹസ്പത്യഃ | ,, | നിചൃദ്ഗായത്രീ | ,, |
| 5. | ( ,, 6.61.6) | ,, | ,, | വിരാട്ഗായത്രീ | ,, |
| 6. | ( ,, 6.61.8) | ,, | ,, | ഗായത്രീ | ,, |
| 7. | ( ,, 10.17.7) | ദേവശ്രവാ യാമായനഃ | ,, | നിചൃത്ത്രിഷ്ടുപ് | ധൈവതഃ |

## മന്ത്രവും ഭാഷ്യവും

1. പാവകാ നഃ സരസ്വതീ വാജേഭിർവാജിനീവതീ |
യജ്ഞം വഷ്ടു ധിയാവസുഃ ||

(മന്ത്രങ്ങളുടെ അടിയിലെ — ഉം മുകളിലെ । എന്നീ വരകളും സ്വരസങ്കേതങ്ങളാകുന്നു. മുകളിൽ കുത്തിനിർത്തിയ വര ( । ) ദണ്ഡ് പകരം ഉള്ളതല്ല. മനനം ചെയ്യുന്നവർക്ക് ഈ സ്വരം അത്ര യേറെ ബാധകമല്ല. വേദപാഠികൾക്കും ഗായകർക്കും വേണ്ടിയാണ് ഈ സ്വരസങ്കേതം.)

അന്വയവും അർഥവും:— പാവകാ = പവിത്രമാക്കുന്ന, ധിയാ വസുഃ = ബുദ്ധിയോടൊത്തു വസിക്കുന്ന വാജേഭിഃ വാജിനീവതീ = അനേക ശക്തികളാൽ ബലവതിയായ, സരസ്വതീ = സരസ്വതിയായ വിദ്യാദേവി നഃ = ഞങ്ങളുടെ യജ്ഞം വാണീയജ്ഞത്തെ വഷ്ടു = ആഗ്രഹിക്കട്ടെ.

സാരം :— സരസ്വതിയായ–പ്രവാഹയുക്തയായ–വിദ്യാദേവി മനസ്സിനെ പവിത്രമാക്കുകയും അവരുടെ ബുദ്ധിയോടൊപ്പം വസിച്ച് പ്രേരണ നൽകുകയും വിവിധ ശക്തികളോടുകൂടി വർത്തിച്ച് നമ്മുടെ വാക്കുകളുടെ അർത്ഥത്തെ പൂർത്തീകരിക്കുന്നവളുമാകുന്നു. ധിയോ യോനഃ പ്രചോദയാത് – എന്ന ഗായത്രീഭാഗം സർവവിദ്യാദാതാവായ സരസ്വതിയോട് സർവേശ്വരന്റെ വേദവാണിയോട് ബുദ്ധിയോടൊത്തു വർത്തിക്കുവാനും പ്രേരണ നൽകുവാനും പ്രാർഥിക്കുന്നതാണല്ലൊ.

2. ചോ ദ യി ത്രീ സൂനൃതാനാം ചേതന്തീ സുമതീനാ |
യജ്ഞം ദധേ സരസ്വതീ ||

അന്വയവും അർഥവും :— സരസ്വതീ = വിദ്യാദേവി സൂനൃതാനാം = ഉത്തമസങ്കല്പങ്ങളെ ചോദയിത്രീ = പ്രചോദിപ്പിക്കുന്നവളും സുമതീനാം = ഉത്തമ ബുദ്ധികൾക്ക് ചേതന്തീ = ചൈതന്യത്തെ പ്രദാനം ചെയ്യുന്നവളും ആകുന്നു. ആ ദേവി, യജ്ഞം = അങ്ങളുടെ വാക്കുകളാകുന്ന യജ്ഞത്തെ ദധേ = ധാരണം ചെയ്യട്ടെ. സാരം :— വിദ്യയെ, അറിവിന്റെ കാരണത്തെ നമുക്ക് ദേവതയായി സങ്കല്പിക്കാം. ആ ദേവത നമ്മുടെ മനസിൽ ഉത്തമവും ശുഭവുമായ ഭാവനകളെ ആവിഷ്കരിക്കുന്നു. ബുദ്ധിയെ ശുദ്ധീകരിക്കുന്നു. അതിനാൽ വിദ്യാദേവിയാൽ നമ്മുടെ വാണീയജ്ഞം പവിത്രമാകുവാൻ പ്രാർഥിക്കുക.

3. മഹോ അർണഃ സരസ്വതീ പ്രചേതയതി കേതുനാ |
ധിയോ വിശ്വാ വിരാജതി ||

അന്വയവും അർഥവും :— സരസ്വതീ=വിദ്യാദേവി മഹഃ അർണഃ= ഇളകിമറിയുന്ന മഹത്തായ വാരിധിയാണ്. അവൾ കേതുനാ = വിജ്ഞാനത്താൽ പ്രചേതയതി = ജീവസുററതാകുന്നു. കൂടാതെ വിശ്വാധിയഃ = എല്ലാ ബുദ്ധികളെയും വിരാജതി = പ്രകാശിപ്പിക്കുന്നു: സാരം :— വിദ്യ ഇളകിമറിയുന്ന മഹത്തായ അർണവ (സമുദ്ര) മാണ്. അതിന്റെ അക്കരെ കടക്കുന്നത് കഠിനമാണ്. എവിടെയാണോ വിദ്യയുടെ സംസ്കാരമുള്ളത് അവിടെ ഉന്നതിയുടെ ഇളകിമറിയൽ ആരംഭിക്കുന്നു. വിദ്യ തന്നിലടങ്ങുന്ന ജ്ഞാനത്താൽ എല്ലാവരേയും സചേതനരും ഉത്സാഹഭരിതരും പ്രകാശപൂർണമായ ബുദ്ധിയോടുകൂടിയവരും ആകുന്നു. അതായത് വിദ്യാപ്രസാദത്താൽ പ്രകാശിതമാകുന്ന ബുദ്ധികളാണ് ലോകരാഷ്ട്രത്തെ ഭരിക്കുവാൻ പോകുന്നത്.

4. പ്രണോ ദേവീ സരസ്വതീ വാജേഭിർവാജിനീവതീ |
ധീനാമവിത്ര്യവതു ||

**അന്വയവും അർഥവും:—** വാജേഭിഃ=ബലങ്ങളാൽ വാജിനീവതീ= ബലവതിയായ സരസ്വതീ = വിദ്യാദേവി ധീനാം = ബുദ്ധികളെ അവിത്രീ= രക്ഷിക്കുന്നവളാണ്. നഃ പ്ര അവതു = അവരം നമ്മെയെല്ലാം രക്ഷിക്കട്ടെ. സാരം:— വിദ്യയാൽ അനന്തബലത്തെ പ്രാപിക്കുകയും ബുദ്ധിയെ ശുഭ ഗുണയുക്തമാകാൻ പ്രേരിപ്പിക്കുകയും ചെയ്യാം. ഇപ്രകാരം വിദ്യയാൽ വിദ്വാന്മാരും സദ്ബുദ്ധികളുമായി ഓരോ മനുഷ്യനും സ്വയം രക്ഷകനായി ഭവിച്ച് ഒരിക്കലും അന്യാവലംബിയും പരതന്ത്രനുമാകാതെയിരിക്കട്ടെ.

5. ത്വം ദേവീ സരസ്വത്യവാ വാജേഷു വാജിനി |
രദാ പൂഷേവ നഃ സനിമ് ||

**അന്വയവും അർഥവും:—** (ദേവി സരസ്വതി) ഹേ സരസ്വതി! വിദ്യാദേവീ! ത്വമ് = നീ (വാജേഷു വാജിനി) ബലങ്ങളിൽ ബലവതി യത്രേ. നീ (അവ) രക്ഷിക്കണം. നഃ = ഞങ്ങൾക്ക് സനിംരദ = ധനാദി ഭോഗവസ്തുക്കളേകിയാലും. സാരം:— വിദ്യയെപ്പോലെ ബലവതിയായ തൊന്നുമില്ല. സരസ്വതിയിൽനിന്ന് അനേക വിധത്തിലുള്ള ധനവും സമ്പ ത്തും ലഭിക്കുന്നു. സുഖസാധനങ്ങളുടെ വർധനവ് വിദ്യയാലാണ് സാധി ക്കുന്നത്. വൈയക്തികവും സാമുദായികവുമായ ഉന്നതിക്കു കാരണവും വിദ്യ യുടെ വർധനവാകുന്നു. അതിനാൽ സരസ്വതീകൃപ എപ്പോഴും ലഭിക്കാൻ പ്രാർഥിക്കുക.

6. യസ്യാ അനന്തോ അഹ്രുതസ്ത്വേ ഷശ്ചരിഷ്ണുരർണവഃ |
അമശ്ചരതി രോരുവത് ||

**അന്വയവും അർഥവും:—** യസ്യാഃ=ഏതൊരു വിദ്യയുടെ അനന്തഃ= അന്തമില്ലാത്ത അഹ്രുതഃ = വക്രമല്ലാത്ത ചരിഷ്ണുഃ = പുരോഗതിയോടുകൂടിയ അർണവഃ = സമുദ്രംപോലെ ഗംഭീരമായ രോരുവത് = ശബ്ദമയമായ ത്വേഷഃ അമഃ = തേജസ്സിയന്ന സാമർഥ്യം ചരതി = ചലിക്കുന്നു! സാരം:— ഈ ജഗത്തിൽ വിദ്യയുടെ ഗതിവേഗം അന്തമില്ലാതെ വക്രമല്ലാതെ, ഉയർന്നുയർന്ന്, ഗംഭീരമായി, തേജസ്സോടെ പ്രഭാവശാലിയായി ഗമിക്കുന്നു. ഈ വേഗത്തെ താന്താങ്ങൾക്ക് അനുകൂലമായി പരിണമിപ്പിക്കുകയും അഥവാ ഈ വേഗത്തി നൊത്ത് ഗമിക്കുകയും ജ്ഞാനവേഗത്താൽ വേഗവാനാവുകയും വേണം.

7. സരസ്വതീം ദേവയന്തോ ഹവന്തേ സരസ്വതീമധ്വരേ തായമാനേ |
സരസ്വതീം സുകൃതോ അഹ്വയന്ത സരസ്വതീ ദാശുഷേ വാര്യം ദാത് ||

തൂക്കുമരച്ചുവട്ടിൽ നിന്നു്

# ഒരു ആത്മകഥ

**രാമപ്രസാദ് "ബിസ്മിൽ"**

## ജയിലിൽ



ജയിലിൽ ചെന്നയുടൻ, ഞങ്ങളെ വെവ്വേറെ അറകളിൽ അടച്ചു. അന്യോന്യം വർത്തമാനം പറയരുതെന്ന ഉദ്ദേശമാണ് ഈ ഒററയ്ക്കു പാർപ്പിക്കുന്നതിലുണ്ടായിരുന്നതു്. പക്ഷേ ഞങ്ങൾ പരസ്പരം വാർത്താവിനിമയം നടത്തിയിരുന്നു. ഇതര ജില്ലാ ജയിലുകളിലും തടവുകാരെ സൂക്ഷിച്ചിരുന്നതു് ഇപ്രകാരംതന്നെ. ഒററയ്ക്കു താമസിപ്പിച്ചതിനാൽ ഓരോ തടവുകാരനെയും കണ്ടു് സംസാരിക്കുന്നതിനു് പോലീസുകാർക്കു് സൗകര്യം ലഭിച്ചുവന്നു. ഭയപ്പെടുത്തിയും കൗശലം കാട്ടിയും രഹസ്യം ചോർത്താൻ അവർ യത്നിച്ചിരുന്നു. അനുഭവസ്ഥർ പോലീസുകാരോട് സംസാരിക്കാൻപോലും പരിശ്രമിച്ചില്ല. അവരോടു് ഇടപഴകിയാൽ പ്രയോജനമൊന്നുമില്ലെന്നു മാത്രമല്ല, ഹാനി പലതും ഉണ്ടാവുകയും ചെയ്യും. രഹസ്യങ്ങളറിയുന്ന

---

**അന്വയവും അർത്ഥവും:—** ദേവയന്തഃ = ദേവത്വം കൈവരിക്കാനാഗ്രഹിക്കുന്നവർ സരസ്വതീം = വിദ്യാദേവിയെ ഹവന്തേ = വിളിച്ചു സ്തുതിക്കുന്നു. അധ്വരേതായമാനേ = യജ്ഞവേളയിൽ വിദ്യാദേവിയെ ഉപാസിക്കുന്നു. സരസ്വതീം സുകൃതോ അഹ്വയന്ത = സൽകർമം ചെയ്യുന്നവർ വിദ്യാദേവിയെ ആഹ്വാനം ചെയ്യുന്നവരാണ്. ആ സരസ്വതി സരസ്വതീ ദാശുഷേ വാര്യം ദാത് = ദാതാക്കൾക്കു് ദാനത്തിനുള്ള സാമർത്ഥ്യമേകുന്നു.

**സാരം:—** ജ്ഞാനികൾ ദേവതുല്യരാണ്. അവർ ദേവതുല്യരായതു് സരസ്വതിയെ—അറിവിനെ—വിളിച്ചു സ്തുതിച്ചു് സാക്ഷാല്ക്കരിച്ചതിനാലാണ്. എല്ലാ കർമവും ജ്ഞാനംകൊണ്ടാണ് നടത്തുന്നതു്. നല്ല കർമങ്ങൾ ചെയ്യുന്നവർ സരസ്വതിയെ താന്താങ്ങളിലേക്കാവാഹിക്കുന്നു. ആ സരസ്വതിയാകട്ടെ കൊടുക്കുംതോറും ഏറിവരുന്ന സമ്പത്തിനെ ദാനം ചെയ്യാൻ കഴിവു നൽകുകയും മനുഷ്യരിൽ ദേവത്വത്തെ പകർന്നുകൊടുക്കുകയും ചെയ്യുന്നു.

[മന്ത്രങ്ങളിലെ — । വരകൾ സ്വരചിഹ്നങ്ങളാണെന്നു് വീണ്ടും ഓർമ്മിപ്പിക്കട്ടെ.]

— സരസ്വതീസൂക്തം ലഘുവ്യാഖ്യാനം സമാപ്തം —